# മലങ്കര ബാലൻ

മലങ്കര സുറിയാനി കത്തോലിക്കാ സഭ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം



ഡിസംബർ
2021





# താളുകളിലൂടെ...



**CONTACT**
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE )
GMAIL : catechismtrivandrum@gmail.com



**ONLINE CIRCULATION ONLY**

എഡിറ്റോറിയൽ

# എല്ലാം വിലയുള്ളത്...

''ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ഒരു രക്ഷകൻ കർത്താവായ ക്രിസ്തു ഇന്നു ജനിച്ചിരിക്കുന്നു. ഇതായിരിക്കും നിങ്ങൾക്ക് അടയാളം. പിള്ളക്കച്ച കൊണ്ട് പൊതിഞ്ഞ് പുൽത്തൊട്ടിയിൽ കിടത്തിയിരിക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും.'' (ലൂക്ക 2:11-12)

പുല്ലിനും പൂവിനും, പക്ഷികൾക്കും മരങ്ങൾക്കും, ആടിനും ഇടയനും, പശുവിനും തൊഴുത്തിനും എന്നു വേണ്ട സകലത്തിനും വിലയുണ്ട് എന്ന് ഒരിക്കൽ കൂടി വിളിച്ചോതിക്കൊണ്ട് ക്രിസ്തുമസ് ആഗതമായി. മലങ്കരബാലന്റെ എല്ലാ വായനക്കാർക്കും നമ്മുടെ രക്ഷകനും കർത്താവും ദൈവവുമായ യേശുക്രിസ്തുവിന്റെ പിറവിത്തിരുനാളിന്റെ പ്രാർത്ഥനാപൂർവ്വമായ ആശംസകൾ!!.

വിലകൂടിയ വസ്തുക്കൾ ജീവിതത്തിന്റെ മൂല്യം വർദ്ധിപ്പിക്കുന്നു എന്ന മിഥ്യാധാരണയിൽ ലോകം മുന്നോട്ട് കുതിക്കുമ്പോൾ ലോകത്തിൽ വില കുറഞ്ഞവയ്ക്കും ജീവിതത്തിൽ വിലയുണ്ട് എന്ന് കാട്ടിത്തരുന്ന ഒരു ക്രിസ്തുമസ് കൂടി ആഗതമാകുന്നു. ഉപഭോഗ സംസ്ക്കാരത്തിനടിമപ്പെട്ടിരിക്കുന്ന ലോകത്തിൽ ഉപയോഗശൂന്യരെ, കഴിവില്ലാത്തവരെ, നിറമില്ലാത്തവരെ മാറ്റി നിർത്തുമ്പോൾ ഈ ക്രിസ്തുമസ് എല്ലാവർക്കും വിലയുണ്ട് എന്ന് പഠിപ്പിക്കുകയാണ്. ദൈവത്തിന്റെ സൃഷ്ടികളെല്ലാം വിലപ്പെട്ടതാണ്. കാരണം, ദൈവമാണ് എല്ലാത്തിന്റേയും സൃഷ്ടാവ്. മനുഷ്യന്റെ മനോഭാവങ്ങളിലെ വൈകല്യമാണ് വില കുറയ്ക്കുന്നത്.

പാപത്തിന്റെ അടിമത്തത്തിൽ നിന്ന് മനുഷ്യനെ വീണ്ടെടുക്കാൻ തന്റെ ഏകജാതനെ ദൈവം ഭൂമിയിലേയ്ക്ക് അയച്ചു. മനുഷ്യരെ ദൈവപുത്രരാക്കാൻ ഏകജാതനിൽ വിശ്വസിക്കുന്നവർക്കാണ് ദൈവം രക്ഷയുടെ അനുഭവം നൽകുന്നത്. ക്രിസ്തുമസ് നമ്മെ പഠിപ്പിക്കുന്ന വലിയ പാഠം എളിമയുടെ, വിനയത്തിന്റെ പാഠമാണ്. ചെറുതാകുക. നമ്മൾ ധരിക്കുന്ന വിലകൂടിയ വസ്ത്രമോ, ഉപയോഗിക്കുന്ന വിലകൂടിയ വസ്തുക്കളോ അല്ല നമ്മുടെ വിലയുടെ മാറ്റു നിർണ്ണയിക്കുന്നത്, നമ്മൾ ജീവിതത്തിൽ ഉയർത്തിപ്പിടിക്കുന്ന മൂല്യങ്ങളാണ്. വേദനിക്കുന്ന സഹപാഠിയെ ചേർത്തുനിർത്തുമ്പോഴും നമുക്കുള്ളത് പങ്കുവയ്ക്കുമ്പോഴും രോഗിയെ സന്ദർശിക്കുമ്പോഴും ക്രിസ്തുവിന്റെ എളിമയുടെ പാഠം നാം പരിശീലിക്കുകയാണ്.

കോവിഡ് പകർച്ചവ്യാധിയിൽ ജീവിതത്തിലെ സമ്പാദ്യങ്ങൾ നഷ്ടപ്പെട്ടവർ, ആരോഗ്യം നഷ്ടപ്പെട്ടവർ, മാതാപിതാക്കൾ സഹോദരങ്ങൾ നഷ്ടപ്പെട്ടവർ കൂടിവരുന്ന ഈ സാഹചര്യത്തിൽ പങ്കുവയ്ക്കലിന്റെ എളിമയുടെ ജീവിതശൈലി നാം സ്വീകരിക്കണം. എല്ലാറ്റിനും വിലയുണ്ട് എന്ന ചിന്തയിൽ എല്ലാവരേയും ചേർത്തുനിർത്താം.

ക്രിസ്തുമസ് ആശംസകളോടെ,



**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം

# ദൈവദാസൻ മാർ ഇവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.
ആമ്മീൻ.



1 സ്വ. 1 കൃപ. 1 ത്രി.

# 'സ്നേഹം' എന്റെ ക്രിസ്തുമസ് സമ്മാനം



ഫാ. ഗീവർഗ്ഗീസ് വലിയചാങ്ങവീട്ടിൽ

''തന്റെ ഏകജാതനെ നൽകുവാൻ തക്കവിധം ദൈവം ലോകത്തെ അത്രമാത്രം സ്നേഹിച്ചു''(യോഹ.3:16) ഈ വചനം സത്യമായിരുന്നു. ക്രിസ്തുമസ് ദിനത്തിലാണ് ഇതിന്റെ പരമാർത്ഥം നാം തിരിച്ചറിഞ്ഞേത്. പ്രശസ്ത അമേരിക്കൻ എഴുത്തുകാരനായ ഓ ഹെന്റ്റിയുടെ മനോഹരമായ ചെറുകഥയാണ് 'ദി ഗിഫ്റ്റ് ഓഫ് ദി മജൈ' പൗരസ്ത്യദേശത്തു നിന്നും ബേത്‌ലഹേമിൽ പിറന്ന ദൈവപുത്രന് സമ്മാനങ്ങളുമായി വന്ന ജ്യോതിശാസ്ത്രജ്ഞന്മാരുടെ പശ്ചാത്തലത്തിൽ 1905 ൽ എഴുതിയ ചെറുകഥയാണിത്. യുവദമ്പതികളായ ജിമ്മും ഡോളയുമാണിതിലെ കഥാപാത്രങ്ങൾ. പാവങ്ങളായിരുന്നവർ പരസ്പരം ആത്മാർത്ഥമായി സ്നേഹിച്ചിരുന്നു. ഒരു ക്രിസ്തുമസിന് തലേദിവസം രണ്ടുപേരും സമ്മാനങ്ങൾ നൽകാൻ രഹസ്യമായി തീരുമാനിക്കുന്നു. എന്നാൽ സമ്മാനം വാങ്ങാനുള്ള പണം അവരുടെ പക്കലില്ലായിരുന്നു. രണ്ടുപേരും പോംവഴി ആലോചിച്ചു. തന്റെ ഭർത്താവിന് ഏറ്റവും വിലപ്പെട്ട സമ്മാനം നൽകാൻ ആഗ്രഹിച്ച ഡോള അമൂല്യസമ്പത്തായി കരുതി സ്നേഹിച്ച, പരിപാലിച്ച തന്റെ മനോഹരമായ തലമുടി വിൽക്കുന്നു. അങ്ങനെ അവൾ സമ്മാനം വാങ്ങി വീട്ടിൽ വരുന്നു. ഡോളയെ കണ്ട ജിം അത്ഭുതപ്പെടുന്നു. കാരണം അവളുടെ മനോഹരമായ തലമുടി മുറിച്ചത് അവൻ കാണുന്നു. തന്റെ ഭർത്താവിനെ ആശ്വസിപ്പിച്ചുകൊണ്ട് ഡോള പറഞ്ഞു. തലമുടി പെട്ടന്ന് വളരും, തന്നോട് ദേഷ്യപ്പെടല്ലേയെന്ന്. ജിം അവളെ സൂക്ഷിച്ച് നോക്കിയിട്ട് ഡോളയ്ക്കുവേണ്ടി വാങ്ങിയ മനോഹരമായ ചീപ്പ് അവളെ കാണിക്കുന്നു. ഒത്തിരി നാളായി താൻ വാങ്ങാൻ ആഗ്രഹിച്ച ആ ചീപ്പ് കണ്ടപ്പോൾ അവൾ സന്തോഷത്തോടെ അതുവാങ്ങി. പക്ഷേ, അതുപയോഗിക്കുവാൻ തലമുടി ഇല്ലന്നോർത്തവളുടെ ഉള്ളൊന്നു നൊമ്പരപ്പെട്ടു. എങ്കിലും സന്തോഷത്തോടെ അവൾ ജിമ്മിനെ നോക്കി. എന്നിട്ടവൾ

ജിമ്മിനുവേണ്ടി വാങ്ങിയ സമ്മാനം എടുത്തു. അവന്റെ മനോഹരമായ പോക്കറ്റ് വാച്ചിനുള്ള ചെയിനായിരുന്നു. എന്നാൽ അവളെ തന്നോടു ചേർത്തുനിർത്തി അവന്റെ കൈ കാണിച്ചു. എന്നിട്ട് പറഞ്ഞു, ഞാനേറെ ഇഷ്ടപ്പെട്ട വാച്ച് വിറ്റിട്ടാണ് മനോഹരമായ ചീപ്പ് ഞാൻ വാങ്ങിയത്. പരസ്പരമുള്ള അവരുടെ സ്നേഹം കണ്ണുനീരായി നിറഞ്ഞൊഴുകി. തുടർന്നവർ ഭക്ഷണം കഴിക്കാനിരിക്കുമ്പോൾ തങ്ങൾക്ക് ഉപയോഗമില്ലാത്ത സമ്മാനങ്ങൾ ആർക്കെങ്കിലും കൊടുക്കാൻ തീരുമാനിക്കുന്നു. തങ്ങൾ ഏറ്റവും കൂടുതൽ സ്നേഹിച്ചവർക്ക് സമ്മാനം നൽകാനായി തങ്ങൾക്കേറ്റവും വിലപ്പെട്ടത് അവർ നഷ്ടപ്പെടുത്തുകയാണ്.

പ്രിയ കുട്ടികളേ, മറ്റുള്ളവർക്ക് കൊടുക്കുന്നതിന് അവരെ സ്നേഹിക്കണമെന്നില്ല. നിർബന്ധം കൊണ്ടോ കർത്തവ്യ നിർവ്വഹണമായോ നമുക്കതു ചെയ്യാം. എന്നാൽ സ്നേഹിക്കണമെങ്കിൽ നമുക്കു സ്വന്തമായതു കൊടുക്കാൻ തയ്യാറാകണം. കഥയിലെ ജിമ്മിനേയും ഡോളയേയും പോലെ യഥാർത്ഥ സ്നേഹത്തിൽ നഷ്ടത്തിന് കണക്കില്ല. ദൈവം നമ്മെ സ്നേഹിച്ചത് തന്റെ സ്വന്തം മകനെ നൽകിയാണല്ലോ. പരസ്പരമുള്ള സ്നേഹം നിമിത്തമാണ് ജീവിതത്തിൽ ഏറ്റവും വില മതിച്ചതിനെ നഷ്ടപ്പെടുത്തുവാൻ അവരെ പ്രേരിപ്പിച്ചത്. സ്നേഹിതനുവേണ്ടി ജീവൻ അർപ്പിക്കുന്നതിനേക്കാൾ വലിയ സ്നേഹമില്ലെന്ന ഗുരുവിന്റെ മൊഴികൾ (യോഹ.15:13) ദൈവമായവൻ സ്വയം ശൂന്യവത്ക്കരിച്ച് മനുഷ്യനായി പിറന്നു. മനുഷ്യന് ദൈവം തന്റെ സ്നേഹം സമ്മാനമായി നൽകിയതാണ് ക്രിസ്തുമസ്. അങ്ങനെയെങ്കിൽ ആ ദൈവത്തിന് നമ്മുടെ സ്നേഹം ക്രിസ്തുമസ് സമ്മാനമായി പുൽക്കൂട്ടിൽ നൽകാം.

ആദ്യമായി ദൈവത്തെ എല്ലാറ്റിനുമുപരിയായി നാം സ്നേഹിക്കുന്നുണ്ടോ എന്ന് പരിശോധിക്കണം. ഇനി നമ്മുടെ ജീവിതത്തിലെ വിലപ്പെട്ടതും ശ്രേഷ്ഠവുമായി കരുതുന്നവ ഏതൊക്കെയെന്ന് കണ്ടുപിടിക്കണം. നമ്മുടെ ആരോഗ്യമാകാം, സമയമാകാം, കഴിവുകളാകാം. ദൈവദാനമായി കിട്ടിയ അവയെല്ലാം ദൈവത്തിന് സമ്മാനമായി നൽകാൻ കഴിഞ്ഞാൽ ക്രിസ്തുമസ് നമ്മുടെ ജീവിതത്തിൽ അന്വർത്ഥമാകും. അവ നമ്മുടെ മാതാപിതാക്കൾക്കും, കൂട്ടുകാർക്കും, പാവപ്പെട്ടവർക്കും കൊടുക്കുമ്പോൾ ക്രിസ്തുമസ് വ്യക്തിബന്ധത്തിന്റേയും സ്നേഹത്തിന്റേയും ആഘോഷവും അനുഭവവുമാകും. ദൈവത്തിനുവേണ്ടി നമ്മുടെ ജീവിതത്തിൽ മാറ്റിവയ്ക്കാൻ എന്തെങ്കിലും ഉണ്ടാകണം. ഏറ്റവും നല്ലതിനെ ദൈവത്തിനു നൽകിയ ആബേലിനെപ്പോലെയാകണമത്.

എന്നാലിന്ന് നമ്മിൽ പലരും ദൈവത്തെ ബോധപൂർവ്വം മറക്കുന്നു. ദീർഘസമയം മൊബൈൽ ഫോണിലും, സോഷ്യൽ മീഡിയായിലും ചെലവിടുന്ന നമ്മൾ പ്രാർത്ഥിക്കാൻ, ദൈവവചനം വായിക്കാൻ സമയം കണ്ടെത്തുന്നില്ല. ഭൗതികവസ്തുക്കളിൽ മാത്രം സന്തോഷം കണ്ടെത്തുന്ന നമുക്ക് ദൈവം നമ്മുടെ സന്തോഷവും സമാധാനവുമായി മാറുന്നില്ല. വിശ്വാസപരിശീലനം നാമമാത്രമായി നടത്തി നമ്മൾ കൂടുതൽ സമയം മറ്റ് പലതിനുമായി നൽകുന്നു. അവസാനം കടുത്ത മാനസിക സംഘർഷവും, വിഷാദവും, നിരാശയും നമ്മിൽ അവശേഷിക്കുന്നു. സ്വാർത്ഥതയുടെ മതിൽക്കെട്ടുകൾക്കകത്ത് നമ്മുടെ ചെറിയ ലോകത്ത് ജീവിക്കാൻ നാം ഇഷ്ടപ്പെടുന്നു. അങ്ങനെ നാം കാലഘട്ടത്തിനും നമ്മുടെ പ്രിയപ്പെട്ടവർക്കും അന്യരാകുന്നു.

നിസംഗരായി മാറുന്ന നമ്മൾ സ്നേഹവും ആത്മാർത്ഥതയും നഷ്ടപ്പെട്ട് മരണസംസ്ക്കാരത്തിന്റെ കരാളഹസ്തങ്ങളിൽ കുടുങ്ങി വീഴുന്നു. ഇവിടെയാണ് ക്രിസ്തുമസ് പുത്തൻ പ്രതീക്ഷയുടെ പ്രതീകമാകുന്നത്. അന്ധകാരത്തിൽ ഉദിച്ചുയർന്ന പ്രകാശമെന്നും മരണനിഴലിൽ കഴിഞ്ഞവർക്കായി ദീപ്തി ഉദയം ചെയ്തെന്നുള്ള (മത്താ.4:16) ദൈവവചനം നമുക്കാശ്വാസമാണ്.

കനേഡിയൻ സംഗീതജ്ഞനായ മാത്യ മഹറിന്റെ 'Lord I Need You' എന്ന പാട്ടൊരു ഓർമ്മപ്പെടുത്തലാണ്. ദൈവമേ, എനിക്ക് നിന്നെ ആവശ്യമാണ്, നീയില്ലെങ്കിൽ ഞാൻ വീണുപോകും,

നീയാണെന്റെ ഹൃദയത്തെ നയിക്കുന്നവൻ. മനോഹര മായ ഈ ഗാനത്തിന്റെ വരികൾ പ്രതീക്ഷയോടെ ദൈവത്തെ വരവേല്ക്കാനുള്ള ആഹ്വാനമാണ്.

നക്ഷത്രങ്ങൾ മിന്നിമിന്നി ആകാശത്ത് വർണ്ണം വിതറുന്ന ക്രിസ്തുമസ് വീണ്ടും വരവായി. വിണ്ണിലെ സന്തോഷവും സമാധാനവും മണ്ണിലെ മനുഷ്യർക്ക് നൽകാൻ ദൈവപുത്രൻ അവതരിച്ചതിന്റെ ഓർമ്മയിൽ ആ ദിവ്യശിശുവിനെ കരങ്ങളിലെടുത്ത് നമുക്ക് താലോ ലിക്കാം. പിഞ്ചുകുഞ്ഞുങ്ങളെ കാണുമ്പോൾ ആരുടെ ഹൃദയമാണ് ആർദ്രമാകാത്തത്. എത്ര വലിയ സങ്കട വും നിരാശയും ക്ഷീണവും മറക്കാൻ നമ്മെ സഹായി ക്കുന്നതാണ്. കുഞ്ഞിന്റെ കളിയും ചിരിയും അതുകൊ ണ്ടാകാം പകലന്തിയോളമുള്ള ക്ഷീണത്താൽ തളർന്ന് വിശ്രമിച്ച ആട്ടിടയന്മാർ ദാവീദിന്റെ പട്ടണത്തിൽ നിങ്ങ ൾക്കായി ഒരു രക്ഷകൻ, കർത്താവായ ക്രിസ്തു ഇന്ന് ജനിച്ചിരിക്കുന്നു (ലൂക്ക 2:11) എന്നു കേട്ടപ്പോൾ അതി വേഗം ശിശുവിനെ കാണാൻ പോയത്. കോവിഡിന്റെ ആലസ്യത്തിൽ കുട്ടികൾ അനുഭവിക്കുന്ന എല്ലാത്തര ത്തിലുമുള്ള ക്ഷീണവും മടുപ്പും മാനസിക സംഘർ ഷവും മാറ്റാൻ നമുക്കും ആ ദിവ്യശിശുവിന്റെ അടുക്ക ലേയ്ക്ക് പോകാം. ഈശോയ്ക്ക് കൊടുക്കാൻ നല്ല സമ്മാനങ്ങൾ നമുക്കും ഒരുക്കാം. സ്നേഹവും കരുണ യും ഉള്ളവരായി വളരാം. ഈശോയെ അമൂല്യ സമ്പ ത്തായി കരുതി സ്വന്തമാക്കാം. നമുക്കുവേണ്ടി ജീവന ർപ്പിച്ച ആ ദൈവത്തിന്റെ സൗഹൃദവലയത്തിൽ നമുക്കും ജീവിക്കാം. നന്മയും തിന്മയും തിരിച്ചറിഞ്ഞ് വിവേകമുള്ളവരാകാം.



നിർമ്മലഹൃദയത്തിലാണ് ദൈവം വസിക്കുന്നത്. നമ്മുടെ കരുതലും പരിഗണനയും അർഹിക്കുന്ന കൂട്ടു കാർക്ക് സഹായങ്ങൾ ചെയ്ത് അവരേയും ജീവിക്കാൻ പ്രാപ്തരാക്കാം. അങ്ങനെ പുൽക്കൂട്ടിൽ പിറന്ന ദൈവ പുത്രന് നമ്മുടെ സ്നേഹം സമ്മാനമായി നൽകാൻ നമുക്കും യാത്ര പുറപ്പെടാം. നക്ഷത്രം കാട്ടുന്ന വഴിയി ലൂടെ....



# കുരിശിന്റെ വിശുദ്ധ യോഹന്നാൻ



ഫാ. തോമസ് കുറ്റിയിൽ

കർമ്മലീത്താ സഭയുടെ നവീകരണകർത്താക്കളിലൊരുവനായി കണക്കാക്കപ്പെടുന്ന യോഹന്നാൻ 1542 ജൂൺ 24-ാം തീയതി യോഹന്നാൻ മാംദാനയുടെ തിരുന്നാൾ ദിനത്തിൽ സ്പെയിനിലെ ആവിലായ്ക്കടുത്തുള്ള ഫൊണ്ടിപെരോസ് എന്ന ഗ്രാമത്തിൽ ഗോൺസാലൊയുടേയും കറ്റലീനായുടേയും മൂന്നാമത്തെ മകനായി ജനിച്ചു. യോഹന്നാന്റെ ബാല്യത്തിലെ പിതാവിന്റെ മരണം ആ കുടുംബത്തെ സാമ്പത്തിക പരാധീനതയിലേയ്ക്ക് നയിച്ചു. അമ്മയെക്കുറിച്ച് വിശുദ്ധൻ എഴുതിയിരിക്കുന്നത് ഇപ്രകാരമാണ്- "അവൾ ദാരിദ്ര്യമേ അനുഭവിച്ചിട്ടുള്ളൂ". ഗോതമ്പുമണി നിലത്തുവീണ് അഴിയുന്നില്ലെങ്കിൽ അത് അതേപടി ഇരിക്കും. അഴിയുന്നെങ്കിലോ അത് വളരെ ഫലം പുറപ്പെടുവിക്കും. ആ മാതാവിന്റെ സഹനങ്ങൾ ഒരു വിശുദ്ധന്റെ ജന്മത്തിന് കാരണമായി.

ജീവിതത്തിന്റെ പ്രതികൂലാവസ്ഥയിലും ബുദ്ധിമാനായ ആ ബാലൻ ഒൻപതാം വയസ്സിൽ എഴുതാനും വായിക്കാനും പഠിച്ചു. 17-ാമത്തെ വയസ്സിൽ തന്നെ സ്ഥലത്തെ ആശുപത്രിയിൽ ജോലി ചെയ്തുകൊണ്ട്, ഈശോസഭാ വൈദികർ നടത്തുന്ന കോളേജിൽ വിദ്യാഭ്യാസം നടത്തി. പൗരോഹിത്യ ജീവിതത്തോടുള്ള സ്നേഹത്തിൽ 21-ാം വയസ്സിൽ കർമ്മലീത്താ സന്യാസാശ്രമത്തിൽ ചേർന്നു. 25-ാം വയസ്സിൽ വൈദികപട്ടം സ്വീകരിച്ചു.

ഏകാന്തജീവിതം ആഗ്രഹിച്ച വിശുദ്ധന്റെ അഭിപ്രായത്തിൽ ഏകാന്തജീവിതത്തിന്റെ ലക്ഷ്യം മനുഷ്യൻ കഴിയുന്നിടത്തോളം ദൈവത്തിനു സമർപ്പിക്കുക എന്നതാണ്. ദൈവത്തെ കണ്ടെത്താനുള്ള ശ്രമത്തിൽ ആത്മാവിനെ പൂർണ്ണമായി സജ്ജമാക്കുവാൻ ഏകാന്തതയ്ക്കു സാധിക്കും.

ഒരിക്കൽ ക്രൂശിത രൂപത്തിന്റെ മുമ്പിൽ പ്രാർത്ഥിക്കുമ്പോൾ യേശു അദ്ദേഹത്തോട് പറഞ്ഞു; ''യോഹന്നാൻ നിനക്കിഷ്ടമുള്ളതു ചോദിക്കുക. എനിക്കു വേണ്ടി ഈ സേവനം ചെയ്യുന്നതിനു നീ ചോദിക്കുന്നത് നിനക്കു ഞാൻ തരുന്നതാണ്''. വിശുദ്ധൻ ചോദിച്ചത് ഇപ്രകാരമാണ്, ''നാഥാ, അങ്ങയെപ്രതി സഹിക്കുന്നതിന് എനിക്ക് പീഡകൾ തരുമാറാകണം. ഞാൻ വില കെട്ടവനായി കണക്കാക്കപ്പെടട്ടെ''. ''സ്വർണ്ണം അഗ്നിയിൽ ശുദ്ധി ചെയ്യപ്പെടുന്നു. സഹനത്തിന്റെ ചൂളയിൽ കർത്താവിന് സ്വീകാര്യരായ മനുഷ്യരും''. (പ്രഭാഷകൻ 2:5) ഈ തിരുവചനത്തിന്റെ ജീവിക്കുന്ന സാക്ഷ്യമായിരുന്നു വിശുദ്ധന്റെ ജീവിതം.

ഒരിക്കൽ മേലധികാരിയുടെ ആജ്ഞയനുസരിച്ച് സ്ഥലം വിട്ടുപോയില്ല എന്ന ആരോപണത്തിന് തടവുശിക്ഷ അനുഭവിക്കേണ്ടിവന്നു. ടൊലേദോ എന്ന സ്ഥലത്തെ ജയിലിൽ ശിക്ഷിക്കപ്പെട്ട വിശുദ്ധന് സമൂഹത്തിനു മുമ്പിൽ ആഴ്ചയിലൊരിക്കലെങ്കിലുമുള്ള ചാട്ടവാറടി, ശരീരം ചലിപ്പിക്കാൻ കഷ്ടിച്ചുമാത്രം മതിയാകുമായിരുന്ന ഒരു ചെറിയ അറയിലെ താമസം എന്നിവയൊക്കെ അതികഠിനമായ ഒരു തടവിന്റെ ഭാഗമായിരുന്നു.

ആവിലായിലെ വി. ത്രേസ്യായോടൊപ്പം നിഷ്പാദുക കർമ്മലീത്താ സഭയുടെ സ്ഥാപകനായ വി. യോഹന്നാനെപ്പറ്റി അമ്മത്രേസ്യാ പുണ്യവതി പറയുന്നത് ഇപ്രകാരമാണ്. ''കുരിശിലെ യോഹന്നാന് പിശാചുക്കളുടെമേൽ ദൈവം പ്രത്യേക അധികാരം നൽകിയിട്ടുണ്ട്. അവയിൽ ഏറ്റവും കൂടുതൽ അറിയപ്പെടുന്നത് അഗസ്റ്റീനിയൻ സഭയിലെ അംഗമായ ഒരു സന്യാസിനിയിൽ നിന്നും മൂന്നു പിശാചുക്കളെ മോചിപ്പിച്ച സംഭവമാണ്.''

1591 ഡിസംബർ 14 ന് ചർമ്മത്തെ ബാധിക്കുന്ന സെല്ലുലൈറ്റിസ് രോഗം മൂർഛിച്ച് മരിക്കുന്നതിന് മൂന്നു മണിക്കൂർ മുമ്പ് അദ്ദേഹം പറഞ്ഞു. ദൈവം മൂന്നു നല്ല കാര്യങ്ങൾ എനിക്ക് അനുവദിച്ചുതന്നു. ''ഒരു ആശ്രമശ്രേഷ്ഠനായി മരിക്കാതിരിക്കാനും, അറിയപ്പെടാത്ത സ്ഥലത്തു കിടന്നു മരിക്കുവാനും, വളരെ സഹിച്ചതിനു ശേഷം മരിക്കുവാനും''. തിരുപ്പാഥേയം സ്വീകരിച്ചപ്പോൾ വിശുദ്ധൻ ഇങ്ങനെ പറഞ്ഞു. ''നാഥാ ഞാൻ ഇനി അങ്ങയെ ശാരീരിക നയനങ്ങൾക്കൊണ്ടു കാണുകയില്ല''.

മരിക്കുന്ന ദിവസവും സമയവും അറിഞ്ഞിരുന്ന പുണ്യാത്മാവ് പന്ത്രണ്ടു മണി അടിച്ചപ്പോൾ കൈയിൽ പിടിച്ചിരുന്ന ക്രൂശിതരൂപം ചുണ്ടോടടുപ്പിച്ച്, ''കർത്താവേ, ഞാൻ എന്റെ ആത്മാവിനെ ഏല്പിക്കുന്നു'' എന്ന് ശാന്തമായി പറഞ്ഞ് 49-ാം വയസ്സിൽ സ്വർഗ്ഗത്തിലേയ്ക്ക് യാത്രയായി.

1726 ൽ പരിശുദ്ധ ബനഡിക്ട് പതിമൂന്നാമൻ മാർപാപ്പ അദ്ദേഹത്തെ വിശുദ്ധനായി നാമകരണം ചെയ്തു. 1926 ൽ പരിശുദ്ധ പതിനൊന്നാം പീയൂസ് മാർപാപ്പ വേദപാരംഗതനായി പ്രഖ്യാപിച്ചു. വിശ്വാസ പ്രബോധകനായ കുരിശിലെ വി. യോഹന്നാന്റെ തിരുന്നാൾ ഡിസംബർ 14 ന് തിരുസഭയിൽ ആഘോഷിക്കുന്നു.



**വിശുദ്ധ ജോൺ ഓഫ് ദ ക്രോസ്**

**“ക്രിസ്തുവിന്റെ കുരിശ് അന്വേഷിക്കാത്തവൻ ക്രിസ്തുവിന്റെ മഹത്വം അന്വേഷിക്കുന്നില്ല.”**

# മനുഷ്യരക്ഷയുടെ നക്ഷത്രം ഉദിച്ച ക്രിസ്തുമസ്





മാത്യുക്കുട്ടി വാലുപറമ്പിൽ, നാലാഞ്ചിറ

യാക്കോബിൽ നിന്ന് ഒരു നക്ഷത്രം ഉദിക്കും. ഇസ്രായേലിൽ നിന്ന് ഒരു ചെങ്കോൽ ഉയരും. (സംഖ്യ 24: 17)

അവൾ ഒരു പുത്രനെ പ്രസവിക്കും. നീ അവന് യേശു എന്ന് പേരിടണം.(മത്താ.1:21).

നീ ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കും. നീ അവന് യേശു എന്നു പേരിടണം.(ലൂക്ക 1:31)

ക്രൈസ്തവ വിശ്വാസത്തിന്റെ ഏറ്റവും അടിസ്ഥാനപരമായ ഒരു ചരിത്രസത്യം യേശുവിന്റെ മനുഷ്യാവതാരമാണ്. യേശു എന്ന പേരിന് ദൈവം രക്ഷിക്കുന്നു എന്നാണ് അർത്ഥമെന്ന് നമുക്കറിയാം. മനുഷ്യകുലത്തെ സ്വർഗ്ഗീയ പറുദീസായിലേയ്ക്ക് നയിക്കുന്ന യഥാർത്ഥ രക്ഷകൻ എന്ന അർത്ഥത്തിലാണ് യേശു എന്ന പേര് നൽകുന്നത്. (മത്താ.1: 21; ലൂക്ക 1: 31)

## നക്ഷത്രത്തിന്റെ ഉദയം

മഹത്തുക്കളുടെ ജനനസമയത്ത് അവരുടെ ജനനമറിയിക്കാൻ ആകാശത്ത് നക്ഷത്രങ്ങളും പ്രകൃതിയിൽ മറ്റു പ്രതിഭാസങ്ങളുമുണ്ടാകുമെന്നുള്ള വിവരണം യവനകൃതികളിൽ കാണുന്നുണ്ട്. പുരാതനമായ മറ്റൊരു വിശ്വാസം നമുക്കിടയിലുണ്ടല്ലോ. ഒരു വ്യക്തി ജനിക്കുമ്പോൾ ആകാശത്ത് അവനൊപ്പം ഒരു നക്ഷത്രം ജനിക്കുമെന്നും അവൻ മരിക്കുമ്പോൾ ആ നക്ഷത്രം അപ്രത്യക്ഷമാകുമെന്നും. ജ്ഞാനികൾ ആ നക്ഷത്രത്തിന്റെ പ്രത്യേകതകൾ മനസ്സിലാക്കി ജനിച്ച കുഞ്ഞിന്റെ മാഹാത്മ്യം തിരിച്ചറിയും.

## ജ്ഞാനികളുടെ നക്ഷത്ര അനുഭവം

ആരാണ് നക്ഷത്രം തിരിച്ചറിഞ്ഞ ജ്ഞാനികൾ? കിഴക്കുനിന്ന് വന്നവർ എന്നുള്ള ഒരു പ്രസ്താവ്യമല്ലാതെ സുവിശേഷം മറ്റ് ഉത്തരങ്ങൾ ഒന്നും പറയുന്നില്ല. അവർ ജ്യോതിശാസ്ത്രജ്ഞന്മാരാകാം, പേർഷ്യയിലെ രാജാക്കന്മാരായിരിക്കാം, ഒരു പക്ഷേ പുരോഹിതന്മാരും ആകാം. സുവിശേഷം കൃത്യ ഉത്തരം പറയുന്നില്ലെങ്കിലും പാരമ്പര്യവിശ്വാസം അവർ മൂന്നു പേരായിരുന്നുവെന്നും, അവർ ഇന്ത്യൻ രാജാവായിരുന്ന ഗാസ്പർ, പേർഷ്യൻ രാജാവായിരുന്ന മെൽക്കിയോർ, അറേബ്യൻ രാജാവായിരുന്ന ബൽത്താസർ എന്നിവരാണെന്നാണ്.



മത്തായി സുവിശേഷകന്റെ വിവരണത്തിൽ ആദ്യമായി യേശുവിനെ അന്വേഷിക്കുന്നത് ഈ ജ്ഞാനികളാണ്. എന്തിനാണ് അവർ യേശുവിനെ, യഹൂദരുടെ രാജാവായി പിറന്നവനെ അന്വേഷിക്കുന്നത്. അവർ അന്വേഷിക്കുന്നത് രാജാവായി പിറന്ന യേശുവിനെ ആരാധിക്കാനാണ്. ഹേറോദേസും ജ്ഞാനികളോട് പറയുന്നത് ശിശുവിനെപ്പറ്റി സൂക്ഷ്മമായി അന്വേഷിക്കാനാണ്. കാരണം തനിക്കും ശിശുവിനെ ആരാധിക്കണമെന്ന്. അവർ ഭവനത്തിൽ പ്രവേശിച്ച് ശിശുവിനെ അമ്മയായ മറിയത്തോടുകൂടി കാണുകയും അവനെ കുമ്പിട്ട് ആരാധിക്കുകയും, നിക്ഷേപ പാത്രങ്ങൾ തുറന്ന് പൊന്നും, കുന്തിരിക്കവും മീറയും കാഴ്ചയർപ്പിച്ചു. (മത്തായി 2:11) മൂന്നു കാഴ്ചയർപ്പണ വസ്തുക്കളുടെ പശ്ചാത്തലത്തിലാകാം മൂന്നു ജ്ഞാനികൾ എന്ന അനുമാനത്തിന്റെ അടിസ്ഥാനം. സഭാപിതാക്കന്മാരുടെ വ്യാഖ്യാനപ്രകാരം പൊന്ന് രാജകീയതയും, കുന്തിരിക്കം ദൈവീകതയും, മീറ പീഢാനുഭവും മരണവും ഉത്ഥാനവും സൂചിപ്പിക്കുന്നു. ഈ സമ്മാനങ്ങൾ രാജകീയ സ്ഥാനങ്ങളിൽ ഉള്ളവർക്ക് ലഭിക്കാവുന്ന ഏറ്റം ഉചിതമായ സമ്മാനങ്ങളാണ്.

ജ്ഞാനികൾക്കു രക്ഷകന്റെ ജനനം തിരിച്ചറിയാനും അവനെ ആരാധിക്കാനും ഉചിതമായ ബഹുമാനാദരങ്ങൾ നൽകാനുമായപ്പോൾ ഹേറോദേസും ജറുസലേം പട്ടണവും യേശുവിനെ തിരിച്ചറിയാനാകാതെ അവനെ നശിപ്പിക്കുവാൻ നോക്കുന്നു. രക്ഷകന്റെ ജനനത്തോടുള്ള നമ്മുടേയും ഈ സമൂഹത്തിന്റേയും തിരിച്ചറിവ് ജ്ഞാനികൾ സമമോ അഥവാ ഹേറോദേസ് സമമോ? കാലത്തിന്റെ സൂചനകൾ തിരിച്ചറിയുന്നവരല്ലേ ജ്ഞാനികൾ. അവർ അതനുസരിച്ച് അവരുടെ ജീവിത യാത്രകൾ ക്രമീകരിക്കും. കൊട്ടാരസമമായ സൗധങ്ങൾ വിട്ട്, രാജസന്നിധി വിട്ട് പുൽക്കുടിലുകളിലേയ്ക്കും ദൈവസ്വരം തിരിച്ചറിഞ്ഞവരുടെ അടുത്തേയ്ക്കും യാത്രയാകും. എന്നിട്ട് പുൽക്കുടിലിൽ കിടക്കുന്നവനാണ് രാജാവെന്ന് അവർ തിരിച്ചറിയും. യേശുവിന്റെ രക്ഷകന്റെ പിറവി ഒരു ക്രിസ്ത്യാന്വേഷിക്ക് തിരിച്ചറിവിന്റെ തിരുന്നാളാണ്. എളിയവനിലും, എളിയിടത്തും രക്ഷകനെ കണ്ടെത്താനാകുമെന്ന ആ വലിയ തിരിച്ചറിവ്.



രക്ഷകന്റെ പിറവി സകലർക്കും സദ്വാർത്ത യാകുമ്പോൾ ചില ഹേറോദേസ് പക്ഷക്കാർക്ക് അസ്വ സ്ഥതയ്ക്കും കാരണമാകുന്നുണ്ട്. നമ്മുടെ സമൂഹത്തി ലും സഭയിലും പ്രതിരോധം തീർത്ത് രക്ഷകന്റെ കട ന്നുവരവ് തടസ്സപ്പെടുത്തുന്നവരുണ്ട് എന്നത് എത്രയോ വേദനാജനകമാണ്. അവരുടെ അത്തരം പ്രവൃത്തി നിമിത്തം അവരിലും മറ്റനേകരിലും തടസ്സപ്പെടലുകൾ സംഭവിക്കുമ്പോൾ മറ്റൊരു തിരിച്ചറിവും ഈ രക്ഷാകര പിറവിത്തിരുന്നാൾ നമുക്ക് നൽകുന്നുണ്ട്. ദൈവം കടന്നുവരുമ്പോൾ പ്രതിരോധം തീർക്കുന്നവരുടെ ഹൃദ യവും ഹേറോദേസ് സമം കഠിനമാകും എന്ന തിരിച്ചറി വ്.

## പിറവി സ്വരം തിരിച്ചറിഞ്ഞവർ

വി. മത്തായിയുടേയും, വി. ലൂക്കായുടേയും സുവിശേഷങ്ങളിലൂടെ പിറവി സന്ദേശം ആദ്യമായി ലഭ്യ മാകുന്ന രണ്ട് വ്യക്തികൾ പരി. മറിയം, വി. ജോസഫ് എന്നിവരാണല്ലോ. വി. ലൂക്കാ സുവിശേഷത്തിലൂടെ പരി. മറിയത്തിന് ലഭിക്കുന്ന ഗർഭധാരണ സന്ദേശത്തി നു ശേഷം ദൂതൻ മറിയത്തോട് നീ അവന് യേശു എന്ന് പേരിടണം (ലൂക്കാ 1:31) എന്ന് സന്ദേശം നൽകു മ്പോൾ മത്തായി സുവിശേഷപ്രകാരം സ്വപ്നത്തിൽ ജോസഫിനോട് അവൾ ഒരു പുത്രനെ പ്രസവിക്കും. നീ അവന് യേശു എന്ന് പേരിടണം (മത്താ. 1:21) എന്ന സന്ദേശവും നൽകുന്നു. ഈ സന്ദേശത്തിന് പൂർണ്ണ സമ്മതം നൽകിയവരാണ് ദാവീദു വംശജരായ മറിയവും ജോസഫും. ലൂക്കാ സുവിശേഷപ്രകാരം ആട്ടിടയന്മാരും (ലൂക്കാ 2: 8,15) പിറവിസ്വരം തിരിച്ചറിഞ്ഞവരാണ്. അവരാകട്ടെ, തങ്ങ ളോടു പറയപ്പെട്ടതുപോലെ കാണുകയും കേൾക്കുക യും ചെയ്ത സകല കാര്യങ്ങളേയുംകുറിച്ച് ദൈവത്തെ



മഹത്വപ്പെടുത്തുകയും സ്തുതിക്കുകയും ചെയ്തു. (ലൂക്കാ 2:20)

പിറവി സന്ദേശം ലഭിക്കുന്നവരുടേയും അതു സ്വീകരിക്കുന്നവരുടേയും സ്വഭാവമാണ് ദൈവത്തെ മഹത്വപ്പെടുത്തുക, സ്തുതിക്കുക എന്നത്. രക്ഷാകര സന്ദേശം അനുദിനം ശ്രവിക്കുന്ന എല്ലാവരുടേയും ജീവിതലക്ഷ്യം രക്ഷകന്റെ മുൻപിൽ തങ്ങൾക്കു നൽകപ്പെട്ട എല്ലാവിധ രക്ഷാകര സന്ദേശങ്ങളേയുമോ ർത്ത് ദൈവത്തെ മഹത്വപ്പെടുത്തുക, സ്തുതിക്കുക, ആരാധിക്കുക, ഒപ്പം നിക്ഷേപ പാത്രങ്ങൾ തുറന്ന് കാഴ്ചകൾ അർപ്പിക്കുക ഇവയാണ്.

## രക്ഷാകര ജനനത്തിരുന്നാൾ വെറും ക്രിസ്തുമസ് ആഘോഷമോ

യേശുവിന്റെ ജനനത്തിരുന്നാൾ (യൽദാ) ഇന്ന് വെറും ക്രിസ്തുമസ് ആഘോഷമാക്കി മാറ്റിയോ? ക്രിസ്തുമസ് എന്ന വാക്കിന്റെ ഉത്ഭവം ക്രിസ്തസ് (CRISTES) മാസ് (MAS) എന്ന ഇംഗ്ലീഷ് പദങ്ങളിൽ നിന്നാണ്. ഇതു ജനനത്തിരുന്നാൾ രാത്രിയിലെ വി. കു ർബാനയുമായി ബന്ധപ്പെട്ട് ഉണ്ടായതാണ്. ആരാധന ക്രമത്തിൽ ക്രിസ്തുമസ് എന്ന വാക്ക് ഉപയോഗിക്കില്ല. നമ്മുടെ കർത്താവിന്റെ ജനനത്തിരുന്നാൾ (യൽദാ) എന്നാണ് ഉപയോഗിക്കുക. ക്രിസ്തുമസ് എന്ന പദം ഇന്നു ചുരുക്കി X'MAS എന്നാക്കി ചിലരെങ്കിലും എഴുതു കയും വ്യാഖ്യാനിക്കുകയും ചെയ്യുന്നുണ്ട്. ഇതു തീർ ത്തും യേശു ഇല്ലാത്ത ഒരു പദം (ആഘോഷം) ആകു ന്നതുകൊണ്ട് ക്രിസ്തു അനുയായികളെങ്കിലും ഈ പദം (X'MAS) ഉപയോഗിക്കാതിരിക്കട്ടെ. നമ്മുടെ ക്രിസ് തുമസ് ആഘോഷങ്ങളുടെ കേന്ദ്രബിന്ദു രക്ഷകനായ യേശുവാണല്ലോ. യേശുവിനെ മാറ്റി നിർത്തിക്കൊണ്ടു ള്ള ക്രിസ്തുമസ് രക്ഷാകരമാവില്ലല്ലോ. നാലാം നൂറ്റാ ണ്ടിൽ കോൺസ്റ്റന്റയിൽ ചക്രവർത്തിയാണ് റോമൻ വി ജാതീയ സംസ്ക്കാരത്തിലെ സൂര്യദേവന്റെ ഉത്സവ ദിവ സമായ ഡിസംബർ 25 യേശുവിന്റെ ജനനത്തിരുന്നാൾ (ക്രിസ്തുമസ്) ആഘോഷിക്കുവാൻ തുടങ്ങിയത് എന്ന് കരുതപ്പെടുന്നു.

## ബേത്‌ലഹേം പുൽത്തൊഴുത്ത് വെറും പുൽക്കൂടല്ല

ദൈവം മനുഷ്യരുടെയിടയിൽ കൂടാരമടിച്ചു വസിക്കാൻ തെരഞ്ഞെടുത്ത ദിനമായിട്ടാണല്ലോ ക്രിസ്തുമസ് നാം കാണുന്നത്. ദൈവത്തിനു മനുഷ്യരുടെയിടയിൽ വരുവാൻ എന്തെല്ലാം മാർഗ്ഗങ്ങൾ സ്വീകരിക്കാമായിരുന്നു. എങ്കിലും അവിടുന്ന് അവതീർണ്ണനായത് ലാളിത്യത്തിന്റെ പ്രതീകമായ ഒരു പുൽത്തൊഴുത്തിൽ, ബേത്‌ലഹേമിൽ (അപ്പത്തിന്റെ ഭവനം) നിഷ്കളങ്കയും ശാലീനയുമായ പിതാവിന്റെ മകനായിട്ടാണ് നാം യേശുവിനെ കാണുന്നത്.

ഈ പ്രശ്ന കലുഷിത അന്തരീക്ഷത്തിൽ പുൽത്തൊഴുത്ത് ദിവ്യാവതാരത്തിനു കൂടുതൽ പ്രസക്തിയുണ്ട്.

ദൈവം മനുഷ്യനായി, യേശുവായി ഭൂമിയിൽ മനുഷ്യരുടെ ഇടയിൽ എത്തുന്നു. തകർന്നടിഞ്ഞ പ്രതീക്ഷകൾ ഉയിർത്തെഴുന്നേൽക്കുന്നു. സ്നേഹം മറഞ്ഞ് മരവിപ്പാർന്ന ഹൃദയങ്ങളിൽ നവോന്മേഷം പകരുന്നു. ലോകത്തിനു മുഴുവൻ മുക്തി നൽകിക്കൊണ്ട് ഒരമ്മയും മകനും സംരക്ഷനായി ഒരപ്പനും (ജോസഫും) പ്രത്യക്ഷമാകുന്നു.

ഭൂമിയിൽ സന്മനസുകൾക്ക് ശാന്തിയും പ്രത്യാശയും ലഭിക്കുമ്പോൾ അത്യുന്നതങ്ങളിലോ ദൈവത്തിനു മഹത്വം.

അമ്മതൻ കൺമണി ഉണ്ണിയേശു നിന്റെ
പാദപത്മങ്ങളിൽ ഞാനണഞ്ഞ്
മുത്തട്ടെ മുത്തുകളാകട്ടെ
കണ്ണീർക്കണങ്ങളെ സ്നേഹനാഥാ
(സെഡ് എം മുഴൂർ)



# തിരുപ്പിറവി

വിമലാംബിക വി, കരകുളം

ധനുമാസരാവിൽ മഞ്ഞിൻ പുതപ്പണിഞ്ഞ
ബേത്‌ലഹേം താഴ്‌വരയിലൂടെ നീങ്ങും
ആട്ടിടയർതൻ ആഹ്ലാദാരവം
കാലിത്തൊഴുത്തിൽ ധന്യമായി

ലോകത്തെ രക്ഷിക്കാൻ വാഗ്ദാനമേകിയ
സ്വർഗ്ഗതാതന്റെ അരുമയാം പുത്രൻ
മാതാവും യൗസേപ്പു തനയനുമൊപ്പം
കാണുന്നു കൈക്കുഞ്ഞായ് പുൽത്തൊഴുത്തിൽ



മുന്നിലായ് നീങ്ങുന്ന താരകം നോക്കി
കാഴ്ചകളുമായെത്തിയ രാജാക്കളോടൊപ്പം
മഹാമാരികളൊക്കെയും കാഴ്ചയർപ്പിച്ച്
തിരുപ്പിറവിക്കായ് നമുക്കൊരുങ്ങാം

# ബൈബിളിൽ സ്വന്തം പേരിൽ പുസ്തകങ്ങൾ ഉള്ള പ്രവാചകന്മാരുടെ പേരുകളും അവയുടെ അർത്ഥങ്ങളും

സമ്പാദനം



ആഷേർ എബി ജേക്കബ്
പാറോട്ടുകോണം

ഏശയ്യ- ദൈവം രക്ഷയാകുന്നു

ജെറമിയ - ദൈവം ഉയർത്തും

എസെക്കിയേൽ - ദൈവം ബലപ്പെടുത്തും

ദാനിയേൽ - ദൈവം എന്റെ ന്യായാധിപതി

ഹോസിയ - രക്ഷ

ജോയേൽ - ദൈവത്തിൽ വിശ്വാസിക്കുന്നവൻ

ആമോസ് - ഭാരം വഹിക്കുന്നവൻ

ഒബാദിയ- ദൈവത്തിന്റെ ദാസൻ

യോന - പ്രാവ്

മിക്കാ - ദൈവത്തെപ്പോലെ ആരുണ്ട്

നാഹും- ആശ്വാസകൻ

ഹബക്കുക്ക് - ആലിംഗനം

സെഫാനിയ- ദൈവം മറയ്ക്കുന്നു

ഹഗ്ഗായി - ഉത്സവം

സഖറിയ - ദൈവം ഓർക്കുന്നു

മലാക്കി - എന്റെ ദൂതൻ

# ഓർമ്മകളുടെ മഞ്ഞുകാലം..!!





ബ്ര. തേവർകാട്ടിൽ ജിജോ

ക്രിസ്തുമസ് ഒരു ഓർമ്മപ്പെടുത്തലാണ്. മണ്ണിലിനിയും തലചായ്ക്കാനിടമില്ലാതെ അനേകർ ജീവിക്കുന്നുണ്ടെന്നും വനാന്തരങ്ങളിലും തെരുവോരങ്ങളിലും നിരവധി യുവതികൾ പ്രസവ വേദനയനുഭവിക്കുന്നുണ്ടെന്നും അവരുടെ കുഞ്ഞുങ്ങൾ കണ്ണുതുറക്കുന്നതിനു മുമ്പേ പ്രാണൻ വെടിയുന്നുണ്ടെന്നുമുള്ള ഓർമ്മപ്പെടുത്തൽ.

പാവപ്പെട്ടവരുടെ നിലവിളികൾക്കു മുമ്പിൽ പ്രബലരായ മനുഷ്യർ വാതിൽ കൊട്ടിയടയ്ക്കുന്ന ഈ കൊച്ചുകേരളത്തിലിനിയും ധാരാളം 'വിസ്മയ' പൂക്കൾ വെയിലേറ്റ് കൊഴിഞ്ഞു വീഴുമെന്നും 'സൗമ്യ'മായ കൊലകൾ നടക്കുമെന്നും 'മാനസ'ങ്ങളിൽ വെടിയുണ്ടകൾ തുളച്ചു കയറുമെന്നും 'ഉത്രാ'ട ദിനങ്ങളിൽ അണലികൾ വിരുന്നിനെത്തുമെന്നുമുള്ള ഓർമ്മപ്പെടുത്തലുകൾ.

ചങ്ങാതി, നീ ആയിരിക്കുന്ന ജീവിതാവസ്ഥയ്ക്കപ്പുറം നോവുന്ന, നൊമ്പരപ്പെടുന്ന കുറെയേറെ ജീവിതങ്ങളുണ്ട്. അവരെയൊക്കെ പ്രാർത്ഥനകളിൽ ഓർക്കണമെന്നും ചേർത്തു പിടിക്കണമെന്നും ഈ മഞ്ഞുകാലം നമ്മെ ഓർമ്മിപ്പിക്കുന്നു. ആഘോഷങ്ങളുടെ അലയടികളിലോളം തുള്ളി നാം ക്രിസ്തുമസ് ആർഭാടമാക്കുമ്പോൾ ഓർക്കുക, ക്രിസ്തു ഇന്നും കാലിക്കൂടിന്റെ അരണ്ട വെളിച്ചത്തിൽ പോലും മിഴി തുറക്കുവാനാകാതെ ഏങ്ങലടിച്ചു കരയുകയാണ്. അവന്റെ കുഞ്ഞുവിരലുകൾ പുൽമഞ്ചയിൽ കുളിരുള്ള കാറ്റേറ്റു വിറയ്ക്കുകയാണ്.

ഓർമ്മകളുടെ മഞ്ഞുകാലം നെഞ്ചിലേറ്റി അവിടുത്തെ കരം പിടിച്ച് പുതുവർഷ യാത്രയ്ക്കിറങ്ങാം. നിസ്സഹായതയുടെ നിലയില്ലാകയത്തിൽ നിന്ന് നിലവിളിക്കുന്ന നിരാലംബരുടെ നെടുവീർപ്പുകൾ, ഉണ്ണിയുടെ പാദങ്ങളിൽ അർച്ചനയായി അർപ്പിച്ച് മഞ്ഞുകാലം മധുരമുള്ളതാക്കാം.



# യേശുവിന്റെ ജനനം 'ക്രിസ്തുമസ്'

എയ്ഞ്ചൽ സുനിൽ, ഏഴംകുളം, അഞ്ചൽ

സുവിശേഷങ്ങളിലെ വിവരണങ്ങൾ അനുസരിച്ച്, പാലസ്തീനായിൽ റോമൻ മേൽക്കോയ്മ നിലനിൽക്കെ, യൂദയായിലെ ബേത്‌ലഹേമിൽ യേശു ജനിച്ചു. ആശാരിപ്പണിക്കാരനായിരുന്ന യൗസേഫിന്റെ ഭാര്യ മറിയം ആയിരുന്നു അവന്റെ അമ്മ. എന്നാൽ മറിയവും യൗസേഫും തമ്മിലുള്ള വിവാഹനിശ്ചയം കഴിഞ്ഞിരിക്കെ അവർ സഹവസിക്കുന്നതിനു മുമ്പ് അവൾ ദൈവാത്മാവിന്റെ ശക്തി മൂലം ഗർഭം ധരിച്ചതിനാൽ യൗസേഫ് യേശുവിന്റെ ജഡത്താലുള്ള പിതാവായി പരിഗണിക്കപ്പെടുന്നില്ല. അദ്ദേഹത്തെ യേശുവിന്റെ വളർത്തുപിതാവായി കണക്കാക്കപ്പെടുന്നു. യൗസേഫും മറിയവും ഇസ്രായേലിന്റെ ചരിത്രത്തിൽ ഏറ്റവും മഹാനായ രാജാവായിരുന്ന ദാവീദിന്റെ വംശത്തിൽപ്പെട്ടവനായിരുന്നു. മത്തായിയുടേയും ലൂക്കായുടേയും സുവിശേഷങ്ങളിൽ യേശുവിന്റെ വംശാവലി രേഖപ്പെടുത്തിയിട്ടുണ്ട്. മത്തായിയുടെ സുവിശേഷത്തിലെ വംശാവലി യഹൂദജനതയുടെ പൂർവ്വപിതാവായി കരുതപ്പെടുന്ന ആദം വരെയുള്ളതാണ്.

ക്രിസ്തീയ കലണ്ടർ പ്രകാരമുള്ള പുണ്യദിനമാണ് ക്രിസ്തുമസ്. യേശുക്രിസ്തുവിന്റെ ജനനമാണ് ഈ ദിവസത്തിൽ അനുസ്മരിക്കുന്നത്. ലോകമെമ്പാടും ഡിസംബർ 25 ആണ് ക്രിസ്തുമസ് ആയി കണക്കാക്കപ്പെടുന്നത്. എന്നാൽ ചില ക്രിസ്തീയ സഭകളിൽ മറ്റു ദിവസങ്ങളിലാണ് ഈ ആഘോഷം. ക്രിസ്തീയ ഭൂരിപക്ഷമുള്ള രാജ്യങ്ങളിൽ ക്രിസ്തുമസ് ഏറ്റവും പ്രധാനപ്പെട്ട ആഘോഷമാണ്. എന്നാലിന്ന് മിക്ക ദേശങ്ങളിലും ഒരു മതവിഭാഗത്തിന്റെ പ്രത്യേക ആഘോഷം എന്നതിനുമപ്പുറം ക്രിസ്തുമസ് ഏവർക്കും സന്തോഷം പകരുന്ന ആഘോഷമായി മാറിയിട്ടുണ്ട്. മിക്ക സ്ഥലങ്ങളിലും പരസ്പരം സമ്മാനങ്ങൾ കൈമാറാനും ബന്ധങ്ങൾ പുതുക്കുവാനുമുള്ള ഒരവസരമായിട്ടാണ് ഈ ദിവസം കണക്കാക്കപ്പെടുന്നത്. ഈ ക്രിസ്തുമസ് നമുക്കും സന്തോഷത്തിന്റേയും സ്നേഹം പങ്കുവയ്ക്കുന്നതിന്റേയും ഒരു അനുഭവമായി മാറട്ടെ.

# പദപ്രശ്നം - 5

തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്

ക്രിസ്തുമസുമായി ബന്ധപ്പെട്ട ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com
അവസാന തീയതി : 2022 ജനുവരി 10

| | | | | | | | |
|---|---|---|---|---|---|---|---|
| 9 | | 1 | | | | 11 | ■ |
| | | | | | | | 13 |
| 5 | | | | 4 | ■ | | |
| 10 | | 7 | | | | | |
| | | ■ | ■ | 8 | | | |
| | | 3 | | | | | |
| | | 6 | | | | | ■ |

**വലത്തോട്ട്**

(1) യേശുവിന്റെ ജന്മസ്ഥലം

(2) പരിശുദ്ധ മറിയത്തിന് പ്രത്യക്ഷപ്പെട്ട മാലാഖ

(3) നീ സ്ത്രീകളിൽ അനുഗ്രഹീതയാണ് എന്ന് മറിയത്തോട് പറഞ്ഞയാൾ.

(4) ആദ്യമായി ക്രിസ്തുമസ് ആഘോഷിച്ച സ്ഥലം

(5) ക്രിസ്തുമസ് ട്രീ നിർമ്മാണം ആരംഭിച്ച രാജ്യം.

(6) ആദ്യമായി ക്രിസ്തുമസ് കാർഡ് നിർമ്മിച്ചയാൾ

(7) സാന്താക്ലോസിന് ആ പേര് ലഭിക്കാൻ കാരണക്കാരനായ വിശുദ്ധനായ ബിഷപ്പ്.

(8) ക്രിസ്തുമസിന് ഫ്രഞ്ച് ഭാഷയിൽ പറയുന്ന പേര്

(9) ക്രിസ്തുമസിന്റെ യഥാർത്ഥ നാമം.

**താഴോട്ട്**

(9) യേശുവിന്റെ വംശം

(10) യേശുവിന്റെ സമയത്ത് യൂദയായിലെ രാജാവ്

(11) ദൈവം നമ്മോട്കൂടെ എന്നർത്ഥം വരുന്ന വാക്ക്.

(12) ജനുവരി 6 ന് ക്രിസ്തുമസ് ആഘോഷിക്കുന്ന ക്രിസ്തീയ സഭ

(12) ഡിസംബർ 25 ക്രിസ്തുമസ് ആഘോഷിക്കുവാൻ തീരുമാനിച്ച മാർപാപ്പ.

## കഴിഞ്ഞ ലക്കത്തിലെ വിജയി

**റോഹൻ അലക്സ് രാജീവ്**

**ഇടവക : പോങ്ങുംമൂട്**

**ജില്ല : തിരുവനന്തപുരം**

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | | | |
|---|---|---|---|---|---|---|---|
| 2 ദാ | വീ | ദ് | ■ | 11 മാ | 10 നീ | 9 കാ | ■ |
| ■ | ■ | 3 നാ | സീ | ർ | തി | വ | 8 മ |
| 4 ന | സ | റേ | ത്ത് | ച്ച് | മാ | ൽ | ര |
| 6 ക | രു | തു | ന്ന | വ | ൻ | ക്കാ | പ്പ |
| ■ | 5 ജോ | ൺ | പോ | ൾ | II | ര | ണി |
| 1 യാ | ക്കോ | ബ് | 7 ഫി | ലി | പ്പെ | ൻ | സ് |

# വിശ്വാസസത്യങ്ങൾ



ഫാ. ജോർജ്ജ് താന്നിമൂട്ടിൽ

കുഞ്ഞുമക്കളെ,

കഴിഞ്ഞ ലക്കത്തിൽ അച്ചൻ പറഞ്ഞത് ഓർക്കുന്നുണ്ടോ? തിരുസഭയുടെ നാലു ലക്ഷണങ്ങളിൽ സഭ ഏകമാണെന്നും സഭ പരിശുദ്ധമാണെന്നുമുള്ള രണ്ട് ലക്ഷണങ്ങൾ നാം ചിന്തിച്ചു. ഇനിയും സഭ ശ്ലൈഹികമാണ് എന്നതിനെക്കുറിച്ചാണ് ചിന്തിക്കുവാൻ പോകുന്നത്.

'ശ്ലൈഹികം' എന്ന വാക്ക് ശ്ലീഹാ എന്ന സുറിയാനി പദത്തിൽ നിന്ന് രൂപം കൊണ്ടതാണ്. 'അയയ്ക്കപ്പെട്ടവൻ' എന്നതാണ് ഇതിന്റെ അർത്ഥം. ക്രിസ്തുവിന്റെ പന്ത്രണ്ട് ശിഷ്യന്മാരെ സൂചിപ്പിക്കുന്ന സാങ്കേതിക പദമായാണ് ഈ വാക്ക് സാധാരണ ഉപയോഗിക്കുന്നത്. തന്മൂലം ശ്ലൈഹികം എന്ന പദത്തിലൂടെ സഭ ക്രിസ്തുവിന്റെ അപ്പസ്തോലന്മാരുമായി ബന്ധപ്പെട്ടിരിക്കുന്നതാണ് എന്നാണ് അർത്ഥമാക്കുന്നത്. അപ്പസ്തോലന്മാർ ആകുന്ന അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ടിരിക്കുന്നതിനാൽ ഉത്ഭവത്തിലും, പ്രബോധന അധികാരം ഉള്ളതിനാൽ പ്രബോധനത്തിലും, ശ്ലൈഹിക അധികാരത്തിന്റെ തുടർച്ച ഉള്ളതിനാൽ പിന്തുടർച്ചയിലും സഭ ശ്ലൈഹികമാണ്. സഭയിലെ പ്രബോധനങ്ങളും വിശ്വാസസത്യങ്ങളും അനുസൂതമായി തുടരാൻ സാധിക്കുന്നത് ശ്ലൈഹിക പാരമ്പര്യം ഉള്ളതിനാലാണ്. ഇപ്പോഴുള്ള സഭയെ അപ്പസ്തോലന്മാരുടെ കാലവുമായി ബന്ധിപ്പിക്കുന്നത് സഭയുടെ ശ്ലൈഹികത എന്ന ലക്ഷണമാണ്.

പഠിപ്പിക്കുക, നയിക്കുക, വിശുദ്ധീകരിക്കുക എന്നീ ത്രിവിധ ധർമ്മങ്ങൾ നൽകി ക്രിസ്തു പന്ത്രണ്ട് അപ്പസ്തോലന്മാരെ തെരഞ്ഞെടുക്കുകയും അവരിലൂടെ സഭ സ്ഥാപിക്കുകയും ചെയ്തതായി പുതിയ നിയമം സാക്ഷ്യപ്പെടുത്തുന്നു. പിതാവ് പുത്രനു നൽകിയ അധികാരവും ദൗത്യവും ആണ് പുത്രൻ അപ്പസ്തോലന്മാർക്ക് നൽകിയത് (യോഹ. 20:22-23). ശ്ലൈഹിക അധികാരം എന്നാൽ സുവിശേഷം പ്രസംഗിക്കുക (മത്താ. 28:19), പാപമോചനം നൽകുക (യോഹ. 20:23), മാമ്മോദീസ നൽകുക (മത്താ. 28:19), വി. കുർബാന അർപ്പിക്കുക (ലൂക്ക 22: 9), അനുരജ്ഞനത്തിന്റെ ശുശ്രൂഷകരാവുക (2 കോറി. 5:18), കൈവയ്പ്പിലൂടെ സഭയിലെ ശുശ്രൂഷാപരമായ അധികാരങ്ങൾ കൈമാറ്റം ചെയ്യുക (അപ്പ.6:6) തുടങ്ങിയവയാണ്.ഈ അധികാരങ്ങൾ ക്രിസ്തുവിന്റെ കൈവയ്പ്പിലൂടെ പത്രോസിലേയ്ക്കും അവന്റെ പിൻഗാമികളായ മാർപാപ്പമാരിലേയ്ക്കും ശ്ലൈഹിക അധികാരത്തോട് ചേർന്നിരിക്കുന്ന മെത്രാന്മാരിലേയ്ക്കും വൈദികരിലേയ്ക്കും എത്തി നിൽക്കുന്നു.

കത്തോലിക്കാ തിരുസഭയെ മറ്റ് സഭാ വിഭാഗങ്ങളിൽ നിന്ന് വ്യത്യസ്തമാക്കുന്നത് ഈ ശ്ലൈഹിക പാരമ്പര്യ മാണ്. ക്രിസ്തുവിന്റെ കൈവയ്പ്പിലൂടെ ലഭിച്ച ശ്ലൈഹികത അഭംഗുരം കാത്തുസൂക്ഷിക്കപ്പെടുന്നത് പരിശുദ്ധ കത്തോലിക്കാ സഭയിൽ ആണ്. നിയമാനു സൃതം അധികാരം ഉള്ളവരുടെ കൈവയ്പ്പിലൂടെ അധികാരം കൈമാറ്റം ചെയ്യപ്പെടുന്ന സഭ മാത്രമേ ശുദ്ധസഭ ആകുന്നുള്ളൂ എന്നും മറ്റ് പാഷണ്ഡതകളും വിഘടിത വിഭാഗങ്ങളും അപ്പസ്തോലന്മാരുടെ കാല ത്തിനുശേഷം വന്നതാകയാൽ അവയ്ക്ക് ആധികാരി കതയോ പരിശുദ്ധിയോ ഇല്ല എന്ന് സഭാപിതാവായ തെർത്തുല്യൻ സാക്ഷ്യപ്പെടുത്തുന്നു. ക്രിസ്തു ആദ്യ അടിത്തറയും അപ്പസ്തോലന്മാർ രണ്ടാം അടിത്തറയു മാണെന്ന് വി. തോമസ് അക്വിനാസ് പറയുന്നു.

അനേകായിരം വിഘടിത സഭാ സമൂഹങ്ങൾ നിലനിൽക്കുമ്പോൾ യഥാർത്ഥ സഭയെ തിരിച്ചറി യാൻ ശ്ലൈഹികത ഏറ്റവും നല്ല ഉപാധിയാണ്.

സഭയുടെ ശ്ലൈഹികതയിലുള്ള വിശ്വാസം സംരക്ഷിക്കുവാനുള്ള പരിശ്രമം സഭയിൽ ഉണ്ടാകണം. അതിനാൽ ശ്ലൈഹിക അധികാരത്തിന്റെ പിൻതുടർ ച്ചയായ രൂപതാധ്യക്ഷനെ അനുസരിക്കുന്നതിൽ വൈദികരും അൽമായരും ഒരുപോലെ ശ്രദ്ധിക്ക ണം. ശ്ലൈഹികതയിലുള്ള വിശ്വാസം നഷ്ടപ്പെട്ടാൽ കത്തോലിക്കാ സഭയ്ക്ക് അതിന്റെ തനിമ നഷ്ട പ്പെട്ടുപോകും. അതിനാൽ സഭയിലൂടെ ശ്ലൈഹിക പാരമ്പര്യത്തെ തനിമയോടെ നമുക്ക് കാത്തുസൂക്ഷി ക്കാം.

മറ്റൊരു വിശ്വാസ സത്യവുമായി അടുത്ത ലക്കത്തിൽ വീണ്ടും കണ്ടുമുട്ടാം.



## വാഴ്ത്തപ്പെട്ട ആന്റോണിയോ ഗ്രാസി

# "വിനയത്തെ നാം ജീവിതത്തിന്റെ അടിത്തറയാക്കി മാറ്റണം."





CIFA MANNIKAROTTU,
KAITHAPARAMBU

# BLESSED CARLO ACUTIS

Glory to God . It's a beautiful day isn't it. Thanking you God for mercy you abundantly gifted us all to live in this world.

I want to share something important and something mysterious to all my little friends. Let's begin with a question: Have you ever imagined a Saint on the 21st century ? NO NEVER EVER!!!!!! WHY SO ?It's because of the uptake going on these years specially our negativity. But we have a Saint on this century.
He is Carlo Acutis.

He was born in London on the 3rd May 1991. His family was wealthy and so was happy. They wrew settled in Milan as their parents worked in two different countries. It was believed the Carlo's grandfather after death appeared in his dream asking him for a prayer request..

Religiously he was attached to Our Mother of God and recited frequent rosary . The saints who guided him in his young age was St. Dominic Savio and St. Francis Assisi. He was worried about his friends who parents were about to take divorce. He would invite them to his house and make them change their opinion. To tell about his computer knowledge he was a genius in it. After his education he created a platform for prayers online . He made a media to evangelize and proclaim gospel s to everyone and aimed to do it with his website. The website has become a ground where power of miracles began to express. People keep on admitting their visual experience of their life and salvation that God has gifted them.

All the these continued till 2005. In his website he once said " The most Eucharistic we receive the more we will become like Jesus , so that on this earth we will have foretaste on Heaven"
Carlo was admitted hospital . The seriousness of his health was severe . When the doctor asked him how his pain was he replied " There are people who suffer much more than me " These words marks the depth of his love on Jesus.

He died on 12 October 2006 at 6.45 am and was buried in Assisi in accordance with his wish. He loved Assisi. There was traveling exhibition for his miracle site in his honour. It has since travelled to dozens in different countries across continents.

On 13th May he was entitled as servant of God . The beatification was postponed because of Covid 19.

This coming year we are going to welcome a new saint Carlo.

My dear gems of God. This world covered with negativity and only propose of sins. Not just because of our age it's just the thought that make us feel worse. People who wish to see mighty source of Lord they will surely pray like a person who has the capacity to move mountains . As gospel says "Faith can mountains" Let us pray for a better future , a better life, a better destination in life. The track to the final destination should not be evacuated . Let us regain the bliss of God and learn to pray like Carlo. Let's also tell Carlo to guide us and show us the true path of salvation and evangelization.

Let's pray, Oh God bless us children and teach



"ഈശോയാണ് എന്റെ പ്രിയ
കൂട്ടുകാരൻ.
ദിവ്യകാരുണ്യം എന്റെ
ശക്തികേന്ദ്രവും"

വാഴ്ത്തപ്പെട്ട കാർലോ അക്യൂട്ടീസ്

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം

മല്പാനച്ചോ, പഠനത്തിൽ മാത്രമല്ല ഫുട്ബോൾ കളിയിലും ഗീവർഗീസ് തന്നെ ഒന്നാമൻ.

മാമ്മൻ മാപ്പിള അവനെ പ്രത്യേകം ശ്രദ്ധിക്കണം. ഈ കുട്ടിയിൽ നമ്മുടെ സഭയ്ക്ക് വളരെ പ്രതീക്ഷയുണ്ട്.

ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയായ ഉടനെ 1900 ജനുവരി 9 ന് മാവേലിക്കര പുതിയകാവ് പള്ളിയിൽ വച്ച് പി. ടി. ഗീവർഗ്ഗീസിന് ശെമ്മാശ്ശൻപട്ടം ലഭിച്ചു.

തുടർന്ന് കോട്ടയം സി.എം.എസ് കോളേജിൽ ചേർന്നു പഠനം ആരംഭിച്ചു.

ശെമ്മാശ്ശാ.... ശെമ്മാശാ....

ഒരു കാര്യത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചാൽ അതിൽ ലയിച്ചിരിക്കുക, ശെമ്മാശ്ശന്റെ സ്വഭാവമായിരുന്നു.

പിറ്റേന്ന്

ഇത്ര ഏകാഗ്രതയോടു കൂടെ പഠിക്കുന്ന ഒരുവനെ എന്റെ ആയുസ്സിൽ ഞാൻ കണ്ടിട്ടില്ല. ദൈവത്തിന്റെ കുഞ്ഞാ നീയ്.

ഈ സ്വഭാവം ജീവിതാവസാനം വരെ ഉണ്ടാകാൻ അങ്ങെനിക്കു വേണ്ടിപ്രാർത്ഥിക്കണം.

പിന്നീട് ഗീവർഗീസ് ശെമ്മാശ്ശൻ മദ്രാസ് ക്രിസ്ത്യൻ കോളേജിൽ ഉപരിപഠനത്തിന് ചേർന്നു. ഇന്ത്യാചരിത്രവും ധനതത്വ ശാസ്ത്രവുമായിരുന്നു ശെമ്മാശ്ശന്റെ പ്രധാന പഠന വിഷയങ്ങൾ. നല്ല മാർക്കോടെ ബി.എ പാസ്സായി. തുടർന്ന് എം എയ്ക്ക് ചേർന്നു. എം.എ ക്കു പഠിച്ചുകൊണ്ടിരുന്നപ്പോൾ ദിവസേന 18 മണിക്കൂർ പഠനത്തിനായി ചെലവഴിച്ചിരുന്നു. ഒരു ദിവസം.

പതിനാറാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാർ കേരളത്തിൽ ആധിപത്യമുറപ്പിക്കുന്നതുവരെ ഇവിടെ സഭയിൽ നെസ്തോറിയൻ വിശ്വാസം ഉണ്ടായിരുന്നു എന്ന വാദത്തെ ശെമ്മാശ്ശൻ പൊളിച്ചു.

മറിയം ദൈവമാതാവല്ല. മനുഷ്യനായ യേശുവിന്റെ അമ്മയാണ്. ഈ നെസ്തോറിയൻ വിശ്വാസത്തെ നിഷേധിച്ച ശെമ്മാശ്ശന്റെ പ്രബന്ധം വളരെ നന്നായിട്ടുണ്ട്.

തുടരും...

തയ്യാറാക്കിയത് : സി. അഞ്ജന ഡിഎം.



1. ആരാധന ക്രമവത്സരത്തിലെ ആദ്യത്തെ കാലം?

   വചനിപ്പുകാലം (സൂബോറൊ)

2. വചനിപ്പുകാലത്ത് ആചരിക്കുന്ന നോമ്പ്?

   25 നോമ്പ്

3. 'യൽദാ' എന്ന വാക്കിന്റെ അർത്ഥം?

   കർത്താവിന്റെ ജനനം(ക്രിസ്തുമസ്)

4. യേശു ജനിച്ച് എത്ര ദിവസം കഴിഞ്ഞാണ് പേരിട്ടത്?

   എട്ട്

5. യേശുവിന് പൊന്നും കുന്തിരിക്കവും മീറയും കാഴ്ചയർപ്പിച്ചതാരാണ്?

   ജ്ഞാനികൾ

6. 1642 ക്രിസ്തുമസ് ദിനത്തിൽ ജനിച്ച ഇംഗ്ലീഷ് ശാസ്ത്രജ്ഞൻ ആരാണ്?

   ഐസക് ന്യൂട്ടൻ

7. ആദ്യമായി ക്രിസ്തുമസ് ആഘോഷിച്ചത് എന്നാണെന്ന് പറയപ്പെടുന്നു?

   എ.ഡി 336, ഡിസംബർ 25 (റോം)

8. ഡിസംബർ 25 ക്രിസ്തുമസ് ദിനമായി ആഘോഷിക്കാൻ തീരുമാനിച്ചത് ആരാണ്?

   ജൂലിയസ് ഒന്നാമൻ മാർപാപ്പ

9. ക്രിസ്തുമസ് ട്രീ നിർമ്മിക്കുന്നത് ഏത് രാജ്യത്താണ് ആരംഭിച്ചത് ?

   ജർമ്മനി

10. കാർട്ടൂൺ സാന്താക്ലോസിന്റെ സൃഷ്ടാവ് ആരാണ്?

    തോമസ് നാസ്റ്റ്

വാർത്തകൾ

## 10,12 ക്ലാസ്സുകളിലെ വാർഷിക പരീക്ഷ രജിസ്ട്രേഷൻ

10,12 ക്ലാസ്സുകളിലെ വാർഷിക പരീക്ഷയ്ക്കുള്ള രജിസ്ട്രേഷൻ ഡിസംബർ 30 ന് അവസാ നിക്കുകയാണ്. ഇനിയും രജിസ്റ്റർ ചെയ്യുവാൻ ആരെങ്കിലും ഉണ്ടെങ്കിൽ ജനുവരി 6 നു മുമ്പ് രജിസ്റ്റർ ചെയ്യേണ്ടതാണ്.

## അനുമോദന സമ്മേളനവും സമ്മാനദാനവും

2020-21 വർഷത്തിൽ 10,12 ക്ലാസ്സിൽ $A^+$ കിട്ടിയ മുഴുവൻ കുട്ടികളേയും, അദ്ധ്യാപകരുടേയും കുട്ടികളുടേയും ഡയറിക്ക് 1,2,3 സ്ഥാനം കിട്ടിയവരേയും, ഓൺലൈൻ സാൻജോസ് മത്സരങ്ങളിലും മലങ്കര ബാലൻ പദപ്രശ്നത്തിലും സമ്മാനാർഹരായവരേയും അനുമോദിക്കുവാനും സമ്മാനങ്ങൾ വിതരണം ചെയ്യുന്നതിനുമായി 2021 ഡിസംബർ 11-ാം തീയതി ശനിയാഴ്ച രാവിലെ 10 മണിക്ക് സെന്റ് മേരീസ് ഹയർ സെക്കണ്ടറി സ്കൂൾ ഓഡിറ്റോറിയത്തിൽ വച്ച് മീറ്റിംഗ് നടത്തപ്പെട്ടു. സഭയുടെ തലവനും പിതാവുമായ അത്യഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ പ്രസ്തുത സമ്മേളനം ഉദ്ഘാടനം ചെയ്യുകയും ആശംസകൾ അർപ്പിച്ച് സംസാരിക്കുകയും വിജയികളായവർക്കുള്ള സമ്മാനങ്ങൾ വിതരണം ചെയ്യുകയും ചെയ്തു. മേജർ അതിഭദ്രാസന വികാരി ജനറൽ വന്ദ്യ മോൺ. ഡോ. വർക്കി ആറ്റുപുറത്ത് സമ്മേളനത്തിൽ ആശംസകൾ അർപ്പിച്ചു. 2018- 2021 കാലയളവിൽ അതിഭദ്രാസന മതബോധന കാര്യാലയത്തിന്റെ ഡയറക്ടർ ആയിരുന്ന റവ. ഫാ. ഡാനിയേൽ കുളങ്ങരയ്ക്ക് പ്രസ്തുത സമ്മേളനത്തിൽ ഔപചാരികമായ യാത്രയയപ്പു നൽകി. വിശ്വാസപരിശീലന കാര്യാലയ ഡയറക്ടർ റവ. ഫാ. ജോൺസൺ പുതുപ്പറമ്പിൽ സ്വാഗതവും എക്സിക്യൂട്ടീവ് കമ്മിറ്റി അംഗം ഡോ. ജയിംസ് റ്റി ജോസഫ് നന്ദിയും പറഞ്ഞു. നെടുമങ്ങാട് വൈദികജില്ല സസേ്കൂൾ ഡയറക്ടർ റവ. ഫാ. അരുൺ ഏറത്തിന്റെ നേതൃത്വത്തിൽ Praise & Worship നടത്തപ്പെട്ടു. പ്രസ്തുത മീറ്റിംഗിൽ നെടുമങ്ങാട് വൈദികജില്ല വിശ്വാസ പരിശീലന കാര്യാലയത്തിന്റെ മേജർ ആർച്ചുബിഷപ്പ് ചാരിറ്റി ഫണ്ട് അത്യഭിവന്ദ്യ കാതോലിക്കാ ബാവായെ വൈദിക ജില്ലാ ഭാരവാഹികൾ ഏൽപ്പിച്ചു.

# സാൻജോസ്

അധ്യാപക വിദ്യാർത്ഥി മത്സരം

വി. യൗസേഫ് പിതാവിന്റെ വർഷാചരണത്തോടനുബന്ധിച്ച് 4 ഗ്രൂപ്പുകളായി തിരിച്ച് അധ്യാപകർക്കും വിദ്യാർത്ഥികൾക്കുമായി നടത്തിയ ചിത്രരചനാ മത്സരങ്ങളിൽ അതിരൂപതാ തലത്തിൽ സമ്മാനാർഹരായ കുട്ടികളുടേയും അധ്യാപകരുടേയും ലിസ്റ്റ് ചുവടെ ചേർക്കുന്നു.

## സാൻജോസ് 4

### ഫാൻസി ഡ്രസ്സ് (ജൂനിയർ)

1st - അരോമിയ സാബു, മൈലം ഈസ്റ്റ് കുരം, കൊട്ടാരക്കര
2nd - ജെബിൻ ജെയ് തോമസ്, പൊടിയാട്ടുവിള, ആയൂർ
3rd - ആൻസലറ്റ്, മഞ്ഞമല, കഴക്കൂട്ടം

### ബൈബിൾ ക്വിസ് (ഇന്റർമീഡിയറ്റ്)

1st - അൽഫോൻസ് ബി സാം, കൊടുമൺ, അടൂർ
2nd - ജൊഹാൻ തോമസ്, പൊങ്ങുംമൂട്, തിരുവനന്തപുരം
3rd - ആൽബി സാം, മുണ്ടേല, നെടുമങ്ങാട്

### ബൈബിൾ ക്വിസ് (സീനിയർ)

1st - ജൂലിറ്റ് ബി സാം, കൊടുമൺ, അടൂർ
2nd - അലീന എസ് മാത്യു, നിലമേൽ, കിളിമാനൂർ
3rd - അബൻ ജോസ്, വേറ്റിനാട്, നെടുമങ്ങാട്

### ബൈബിൾ ക്വിസ് (ടീച്ചേഴ്സ്)

1st - സിജി ബിനു, കൊടുമൺ, അടൂർ
2nd - മെറിൽ മാത്യു, ചെറുകടവ്, പുനലൂർ
3rd - സിനി മാത്യു, ചെറുകടവ്, പുനലൂർ

